# ക്രിസ്ത്യാനികളും ജന്മദിന ആഘോഷങ്ങളും.

തോമസ് ആന്റണി

2022

# ക്രിസ്ത്യാനികളും ജന്മദിന ആഘോഷങ്ങളും!

ഇന്ന് നാം കാണുന്ന മനുഷ്യവർഗ്ഗത്തിന്റെ ഉത്ഭവം എന്നായിരുന്നു എന്ന് കണ്ടെത്തുക അത്ര എളുപ്പമാവില്ല. ശാസ്ത്രീയമായ വിശകലനത്തിൽ പരിണാമവാദമാണ് നിലനിൽക്കുന്നത്. അതനുസരിച്ച് സകല ജീവിവർഗ്ഗങ്ങളും ഉത്ഭവിച്ചിട്ടുള്ളത് ഒരു പൊതു പൂർവ്വികനിൽ നിന്നാണെന്നു കരുതുന്നു. അതായത് തെങ്ങും പുഴുവും മനുഷ്യരും മൃഗങ്ങളും മറ്റെല്ലാംതന്നെയും തമ്മിൽ തമ്മിൽ സഹോദരങ്ങൾ ആണെന്ന് സാരം. അത് അങ്ങനെത്തന്നെയാണെന്നു തെളിയിക്കുവാൻ ശാസ്ത്രവാദികളുടെ അടുക്കൽ തെളിവുകൾ ചോദിച്ചാൽ അത് ഒരു ഊഹം ആണെന്നാണ് അവർ പറഞ്ഞു മുഴുമിപ്പിക്കാറുള്ളത്.

ഇനി മറ്റൊന്ന് മതഗ്രന്ഥങ്ങൾ നൽകുന്ന തെളിവുകളാണ്. ലോകത്തിൽ നാം നോക്കുകയാണെങ്കിൽ പത്തിൽ അധികം മതങ്ങളും അവയുടെ  ഗ്രന്ഥങ്ങളും നമുക്ക് കാണാൻ സാധിക്കും. ഭാരതത്തിലാകട്ടെ ഹൈന്ദവമതമാണ് അധികമായി പ്രചാരത്തിലുള്ളത്. അതിന്റെ ഗ്രന്ഥങ്ങളാകട്ടെ നിരവധിയാണ്. ആ ഗ്രന്ഥങ്ങളുടെ പഠനത്തിൽനിന്ന് ഒരു സത്യാന്വേഷകന് ഈ കാര്യത്തിൽ ഉള്ള ഒരു തീർപ്പിൽ എത്തിച്ചേരുക അത്ര എളുപ്പമല്ല. അതാതു ദേശങ്ങളിൽ മറ്റു മതഗ്രന്ഥങ്ങൾ നില്ക്കുമ്പോഴും ലോകമെമ്പാടും വായിച്ചു വരുന്ന രണ്ടു മതഗ്രന്ഥങ്ങളാണുള്ളത്. അത് സത്യവേദപുസ്തകം, ഖുർആൻ എന്നിവയാണ്.

ലോകരക്ഷിതാവായ ക്രിസ്തു മനുഷ്യരുടെ നല്ല ജീവിതത്തിനു മാർഗ്ഗദർശകനാകുന്നതാണ് സത്യവേദപുസ്തകം നൽകുന്ന സന്ദേശം. ഖുറാനാകട്ടെ ഇതിൽനിന്നു വ്യത്യസ്തമായി മറ്റു മതങ്ങളെ ഇല്ലായ്മ ചെയ്യുകവഴി ലോകം അല്ലാഹുവിനു കീഴ്പ്പെടുത്തുവാൻ അതിന്റെ ഭക്തരോട് യുദ്ധം(ജിഹാദ്) ചെയ്യുവാൻ നിർദ്ദേശങ്ങൾ നൽകുന്നു. ക്രിസ്തുവർഷം അറുനൂറിനു ശേഷം ഇറക്കപ്പെട്ട ഖുറാൻ വ്യാഖ്യാനിക്കുവാനായി എഴുതപ്പെട്ട ഹദീസുകളിലും മറ്റും സത്യവേദപുസ്തകത്തിലെ പുതിയനിയമം അനുശാസിക്കുന്ന ജീവിത നിയമങ്ങൾക്കു വിപരീതമായി മാനവികതക്കു വിപരീതമായി എഴുതപ്പെട്ട ആയത്തുകളും

അവയിൽ കാണാൻ സാധിക്കും. അവയെക്കുറിച്ചുള്ള കൂടുതൽ പഠനങ്ങൾക്കായി യുട്യൂബ് ചാനലുകളിലെ ഇസ്ലാം ക്രൈസ്തവ സംവാദങ്ങൾ കേട്ടാൽ മതിയാകും.

ഇനി മറ്റു മതങ്ങളുടെ പുസ്തകങ്ങളും മനുഷ്യകുലത്തിന്റെ ആരംഭത്തിനു വ്യക്തമായ തെളിവുകൾ നൽകുന്നില്ല.

മത ഗ്രന്ഥങ്ങൾ മുഖ്യമായും ലക്ഷ്യം വയ്ക്കുന്നത് ആത്മികമായ ഒരു മുന്നേറ്റമാണ്. ആത്മികത എന്നാൽ ആത്മാവിനെ (soul ദേഹി spirit) സംബന്ധിച്ചുള്ള പഠനമാണ്. ദേഹം ദേഹി ആത്മാവ് എന്നീ മൂന്നു ഘടകങ്ങളാലാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിട്ടുള്ളത് എന്നാണു യഹൂദ മതഗ്രന്ഥമായ പഴയനിയമത്തിലെ ആത്മികമായ അറിവിലുള്ളത്.

## 1.ദേഹം (body)

മനുഷ്യൻ വസിക്കുന്ന ശരീരത്തെ ദേഹം എന്നുപറയുന്നു. മറ്റു ജീവജാലങ്ങളുടെ ശരീരത്തിൽനിന്നു വ്യത്യസ്തമായി മനുഷ്യ ശരീരത്തിന് ചില പ്രത്യേകതകൾ ഉണ്ട്. വിവിധ തലങ്ങളിലൂടെ നന്മതിന്മകളെക്കുറിച്ചുള്ള തിരിച്ചറിവ് മനുഷ്യകുലത്തിനു ലഭിക്കുന്നുണ്ട് എങ്കിലും നന്മകളിൽ നിലനിൽക്കാൻ മാത്രമായി കഴിയാതെ തിന്മ ചെയ്യുന്നൊരു പ്രകൃതവും തിന്മ ചെയ്യിപ്പിക്കുന്ന മറ്റൊരു പ്രകൃതവും മനുഷ്യനിൽ കാണുന്നു. മാത്രമല്ല തിന്മ ചിന്തിക്കുവാനും സ്വപ്നം കാണുവാനും  കഴിയുന്നു എന്നുള്ളതും മറ്റു ചില പ്രത്യേകതകളും  കൂടിയാണ്. ദേഹം ദൃശ്യമാണ് എങ്കിലും കാണാൻ കഴിയാത്തതായ 'മനസ്സ്' എന്നുള്ള ഒരു അവയവം മനുഷ്യനിൽ പ്രവർത്തിക്കുന്നു എന്നും പറയാം. ബുദ്ധിയിലെ ചിന്തയിൽ തെളിവുകൾ അന്വേഷിക്കുന്ന ശാസ്ത്രം ഈ മനസ്സ് എന്നതിനെ ശരി വയ്ക്കുന്നുമുണ്ട്.

## 2.ദേഹി (soul)

മനുഷ്യന്റെ ആരംഭത്തിന് കൃത്യവും വ്യക്തവുമായ തെളിവുകൾ ശാസ്ത്രത്തിനു നൽകാൻ കഴിയാതിരിക്കെ യഹൂദരുടെ മതഗ്രന്ഥമായ 'തോറ' (പഴയനിയമം) വ്യക്തമായ തെളിവുകൾ

അതിനു  നൽകുന്നുണ്ട്. അതിന്റെ ഉൽപ്പത്തി എന്ന പുസ്തകത്തിൽ ഇങ്ങനെ എഴുതിയതായി നമുക്ക് വായിക്കാവുന്നതാണ്.

*ഉൽപ്പത്തി 2:7 യഹോവയായ ദൈവം നിലത്തെ പൊടികൊണ്ടു മനുഷ്യനെ നിർമ്മിച്ചിട്ടു അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായി തീർന്നു.*

സൃഷ്ടാവിന്റെ (ദൈവത്തിന്റെ ശ്വാസം അല്ലെങ്കിൽ ജീവൻ നൽകുന്ന ആത്മാവ്) ഒരു മണ്മയശരീരത്തിൽ വസിക്കുന്നതിനെയാണ് ദേഹി എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ഇതിനെ ജീവൻ എന്നും പ്രാണൻ എന്നും പറയാറുള്ളത് ശരീരത്തിലെ ജീവൽപ്രവർത്തനങ്ങൾക്ക് സഹായകമാകുന്നതിനാലാണ്. പൊതുവേ soul അല്ലെങ്കിൽ ദേഹി എന്നതിന് ശരീരത്തിൽ വാസം ചെയ്യുന്ന ആത്മാവ് എന്ന് പറയാം. അത് ജീവൻ എന്ന പ്രതിഭാസത്തെ വഹിക്കുന്ന ഒന്നാണ്. ഈ ജീവനെ ഉപകരണങ്ങൾ ഉപയോഗിച്ച് വേർതിരിച്ചു കാത്തുസൂക്ഷിക്കുക മനുഷ്യന് സാധ്യമല്ല.

# 3.ആത്മാവ്(spirit)

മൂന്നാമാതായുള്ള ഈ ആത്മാവ് എന്നുള്ളത് spirit എന്ന് തന്നെയാണ് സൂചിപ്പിക്കുന്നത്. എന്നാൽ ഇത് അർത്ഥമാക്കുന്നത് മനുഷ്യനിലെ ബുദ്ധി ചിന്ത  എന്നീ മേഖലയിൽ ഉള്പ്പെടുന്നതായിട്ടാണ്. ഈ ആത്മാവാണ് എല്ലാ കാര്യങ്ങളും തിരിച്ചറിയുവാൻ മനുഷ്യന് സഹായകമാകുന്നത്. നിയമം മൂലം അധർമ്മമാണെന്ന് പറഞ്ഞിട്ടുള്ള കാര്യങ്ങൾ പുറപ്പെടുന്നതും ഈ ആത്മാവിൽ നിന്ന് തന്നെയാണ് സംഭവിക്കുന്നത്.

ആദിയിലെ സൃഷ്ടിപ്പിനു ശേഷം മനുഷ്യൻ ഉണ്ടാകുന്നത് മറ്റൊരു വിധത്തിലാണ് എന്നു നമുക്ക് കാണാവുന്നതാണ്. ആദിയിൽ സ്ത്രീ ഉണ്ടാകുന്നത് പുരുഷനിൽനിന്നാണ്. എന്നാൽ ഭൂമിയിലെ ജീവിതത്തിൽ പുരുഷനും സ്ത്രീയും ഉണ്ടാകുന്നത് സ്ത്രീയിൽ നിന്നാണെന്നു നമുക്ക് മനസ്സിലാക്കാം. അതാകട്ടെ പ്രത്യേകതയുള്ള ഒരു ബന്ധം മുഖേനയാണെന്നും കാണാൻ കഴിയും. പൊതു ഇടങ്ങളിൽ ഈ ബന്ധം അനുവദിക്കപ്പെടുന്നില്ല എന്നതും ശ്രദ്ധേയമായ ഒരു കാര്യമാണ്. എല്ലാ രാജ്യങ്ങളും

ഇക്കാര്യത്തിൽ ഒരേ സമീപനമാണ് സ്വീകരിച്ചുകാണുന്നത്. ഇപ്രകാരമുള്ള മനുഷ്യ ജനനം നിയമാനുസൃതമായി സംഭവിച്ചാലും അതിനെ മറ്റൊരു വിധത്തിൽ കാണുന്നതിനെ ഞാൻ ഇവിടെ വിശദീകരിക്കാം. യഹൂദരുടെ മതഗ്രന്ഥത്തിലെ (പഴയനിയമം) സങ്കീർത്തനങ്ങളിൽ ഒരു ഭക്തൻ നിയമാനുസൃതമായ തന്റെ ജനനത്തെപ്പറ്റി ഇങ്ങനെയാണ് വിശദീകരിക്കുന്നത്.

***സങ്കീർത്തനങ്ങൾ 51:5 ഇതാ, ഞാൻ അകൃത്യത്തിൽ ഉരുവായി; പാപത്തിൽ എന്റെ അമ്മ എന്നെ ഗർഭം ധരിച്ചു.***

അതേ സങ്കീർത്തനങ്ങളിൽത്തന്നെയാണ് ഇങ്ങനെയുള്ള പാപത്തിൽ ജനിച്ച മനുഷ്യഹൃദയം എല്ലാ മനുഷ്യരിലും സമാനമാണെന്നും രേഖപ്പെടുത്തിയിട്ടുള്ളത്.

***സങ്കീർത്തനങ്ങൾ 33:15 അവൻ അവരുടെ ഹൃദയങ്ങളെ ഒരുപോലെ മനഞ്ഞിരി ക്കുന്നു; അവരുടെ പ്രവൃത്തികളെ ഒക്കെയും അവൻ ഗ്രഹിക്കുന്നു.***

ജീവനുള്ള ആത്മാവായി (soul) സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ആദ്യനിയമത്തിലെ ലംഘനം നിമിത്തം ഒരു ജഡമായി മാറ്റപ്പെട്ടതിനാലാണ് ഈ അവസ്ഥ അവനിൽ കടക്കുവാൻ ഇടയായത്. ലംഘനം നിമിത്തം നന്മതിന്മകളെക്കുറിച്ചുള്ള അറിവ് ലഭിച്ച മനുഷ്യൻ പാപിയാണെന്ന് വചനം വെളിപ്പെടുത്തുന്നുണ്ട്. അതിനാൽ മനുഷ്യൻ എന്ന ബുദ്ധിജീവി ജഡസ്വഭാവങ്ങളായ പാപപ്രകൃതം ഉള്ളവനാണെന്ന് ജനനവളർച്ചാഘട്ടങ്ങൾ കാണുമ്പോൾ മനസ്സിലാക്കാം. അതായത് നിയമം നില നിൽക്കുമ്പോൾ പോലും തിന്മ ചയ്യുവാനുള്ള ഒരു പ്രേരണ മനുഷ്യനിൽ സ്വതവേ ഉണ്ടാകുന്നതായി പഠനങ്ങളും പ്രവർത്തികളുംതെളിയിക്കുന്നുണ്ട്

***ഉൽപ്പത്തി 6: 3 അപ്പോൾ യഹോവ: മനുഷ്യനിൽ എന്റെ ആത്മാവു സദാകാലവും വാദിച്ചുകൊണ്ടിരിക്കയില്ല; അവൻ ജഡം തന്നേയല്ലോ;***

***ഗലാത്യർ 5: 9 ജഡത്തിന്റെ പ്രവൃത്തികളോ ദുർന്നടപ്പു, അശുദ്ധി, ദുഷ്കാമം, വിഗ്രഹാരാധന,***
***20 ആഭിചാരം, പക, പിണക്കം, ജാരശങ്ക, ക്രോധം, ശാഠ്യം,***

*21 ദ്വന്ദ്വപക്ഷം, ഭിന്നത, അസൂയ, മദ്യപാനം, വെറിക്കൂത്തു മുതലായവ എന്നു വെളിവാകുന്നു; ഈ വക പ്രവർത്തിക്കുന്നവർ ദൈവരാജ്യം അവകാശമാക്കുകയില്ല എന്നു ഞാൻ മുമ്പെ പറഞ്ഞതുപോലെ ഇപ്പോഴും നിങ്ങളോടു മുൻകൂട്ടി പറയുന്നു.*

**സത്യവേദപുസ്തകം നൽകുന്ന വെളിപ്പാടുകളിൽനിന്നും മനുഷ്യഹൃദയം പാപത്തിന്റെ ഉറവിടമാണെന്നു യേശുക്രിസ്തുവിലൂടെ മനസ്സിലാക്കാം.** *മത്തായി 15:19 എങ്ങനെയെന്നാൽ ദുശ്ചിന്ത, കുലപാതകം, വ്യഭിചാരം, പരസംഗം, മോഷണം, കള്ളസാക്ഷ്യം, ദൂഷണം എന്നിവ ഹൃദയത്തിൽ നിന്നു പുറപ്പെട്ടുവരുന്നു.*
*20 മനുഷ്യനെ അശുദ്ധമാക്കുന്നതു ഇതത്രേ;*

**ഇപ്രകാരമുള്ള പാപമുള്ള മനുഷ്യതലമുറകളെ സർപ്പ സന്തതികളെന്നും വ്യഭിചാരമുള്ള തലമുറകളെന്നും വചനം വിശേഷിപ്പിക്കുന്നു. അറിവിലും സമ്പത്തിലും സ്ഥാനമാനങ്ങളിലും കഴിവുകളിലും സൌന്ദര്യത്തിലും മനുഷ്യരെ വ്യത്യസ്തരായാണ് ലോകം കാണുന്നതും മാനിക്കുന്നതും. എന്നാൽ മാനവകുലം മുഴുവനും പാപം ചെയ്യുന്ന ദൈവതേജസ്സ് ഇല്ലാത്തവർ  ആണെന്ന് വചനം വ്യക്തമാക്കുന്നു.**

*റോമർ 3: 12 എല്ലാവരും വഴിതെറ്റി ഒരുപോലെ കൊള്ളരുതാത്തവരായിത്തീർന്നു; നന്മ ചെയ്യുന്നവനില്ല, ഒരുത്തൻ പോലും ഇല്ല.*

*23 ഒരു വ്യത്യാസവുമില്ല; എല്ലാവരും പാപം ചെയ്തു ദൈവതേജസ്സു ഇല്ലാത്തവരായിത്തീർന്നു,*

**യഹൂദമതമോ മറ്റേതെങ്കിലും മതമോ ആകട്ടെ ഏതുമതത്തിൻകീഴിൽ ആശ്രയിച്ചാലും  മനുഷ്യൻ ജന്മംകൊണ്ടും പ്രവർത്തികൾ കൊണ്ടും ഒരു പാപിയാണെന്നു പുതിയനിയമം പറയുന്നു. പുതിയനിയമം എന്നുള്ളത് ഒരു മതത്തിന്റെയും ഗ്രന്ഥമല്ല. അത് യഹൂദ മതം  കാണിച്ചുതന്ന അല്ലെങ്കിൽ ആവശ്യപ്പെടുന്ന നിയമത്തിന്റെ നീതി പുറപ്പെടുവിക്കുന്നതിനുള്ള മാർഗ്ഗം കാണിച്ചുതരുന്ന പുസ്തകമാണ്.  സാർവ്വ ലൌകികമായ ആ പുസ്തകം പാപിയായ മനുഷ്യനെ ഇല്ലായ്മ ചെയ്യുവാനുള്ള തുടർന്ന് ഒരു പുതു മനുഷ്യനായി വീണ്ടും ജനിക്കുന്നതിനുള്ള മാർഗ്ഗം**

**ക്രിസ്തുയേശുവിന്റെ കാൽവരിയിലെ ക്രൂശുമരണത്തിന്റെ സാക്ഷ്യത്തിലൂടെ മനുഷ്യവർഗ്ഗത്തെ ബോധവൽക്കരിക്കുന്നു.**

**ഞാൻ ഇത്രയും കാര്യങ്ങൾ ഏഴുതിയത് ക്രിസ്ത്യാനികളുടെ ജന്മദിന ആഘോഷങ്ങളെക്കുറിച്ചു പറയുവാനാണ്.**

**അമ്മയിൽനിന്നു പാപത്തിലാണ് മനുഷ്യൻ ജനിക്കുന്നത് എന്ന് നാം കണ്ടു കഴിഞ്ഞു. ഹൃദയം പാപം നിറഞ്ഞതാണെന്നും നാം കണ്ടു കഴിഞ്ഞു. ഇങ്ങനെയുള്ള മനുഷ്യന്റെ ആത്മാവ് (soul) മരണ ശിക്ഷക്ക് വിധിക്കപ്പെട്ടു കഴിഞ്ഞിട്ടുള്ള ഒന്നാണ്.**

***യെഹസ്കേൽ 18: 4 സകല ദേഹികളും എനിക്കുള്ളവർ; അപ്പന്റെ പ്രാണനും മകന്റെ പ്രാണനും ഒരുപോലെ എനിക്കുള്ളതു; പാപം ചെയ്യുന്ന ദേഹി മരിക്കും.***

***ഉൽപ്പത്തി 2: 17 എന്നാൽ നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിൻ ഫലം തിന്നരുതു; തിന്നുന്ന നാളിൽ നീ മരിക്കും.***

**ഇങ്ങനെ പാപത്തിലൂടെ മരണത്തിനുള്ള വാഗ്ദത്തം ലഭിച്ച മനുഷ്യനാണ് സ്ഥാന മാനങ്ങൾ ലഭിക്കുന്നവനായി അമ്മയിൽനിന്നു പാപിയായി ഭൂമിയിലേക്ക് വരുന്നത്. എന്നാൽ ഇങ്ങനെയുള്ള മനുഷ്യജീവിതത്തിൽ ദൈവം പ്രസാദിക്കുന്നില്ല.**

***റോമർ 6:23 23 പാപത്തിന്റെ ശമ്പളം മരണമത്രേ; ദൈവത്തിന്റെ കൃപാവരമോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ നിത്യജീവൻ തന്നേ.***

***റോമർ 8:3 ജഡത്തിന്റെ ചിന്ത ദൈവത്തോടു ശത്രുത്വം ആകുന്നു; അതു ദൈവത്തിന്റെ ന്യായപ്രമാണത്തിന്നു കീഴ്പെടുന്നില്ല, കീഴ്പെടുവാൻ കഴിയുന്നതുമില്ല.***
***8 ജഡസ്വഭാവമുള്ളവർക്കു ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴിവില്ല.***

**അതേ, ദൈവത്തെ പ്രസാദിപ്പിക്കുവാൻ കഴിവില്ലാത്തവനാണ് അമ്മയിൽനിന്നു ജനിക്കുന്ന മനുഷ്യൻ. ഈ മനുഷ്യൻ ക്രിസ്തുവിനോട് കൂടെ മരിക്കുമ്പോളാണ് പുതിയ മനുഷ്യൻ ഉണ്ടാകുന്നത്. ആ മനുഷ്യൻ ദൈവത്തെ പ്രസാദിപ്പിക്കുവാനായി ജീവിക്കുന്നവനാണ്. തന്നിലെ പാപ പ്രകൃതമുള്ള പഴയ**

മനുഷ്യന്റെ മരണത്തെ ഒരു എഴുത്തുകാരൻ ക്രിസ്തുവിൽ ഇങ്ങനെ കാണുന്നു.

*റോമർ 6:4 അങ്ങനെ നാം അവന്റെ മരണത്തിൽ പങ്കാളികളായിത്തീർന്ന സ്നാനത്താൽ അവനോടുകൂടെ കുഴിച്ചിടപ്പെട്ടു; ക്രിസ്തു മരിച്ചിട്ടു പിതാവിന്റെ മഹിമയാൽ ജീവിച്ചെഴുന്നേറ്റതുപോലെ നാമും ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിന്നു തന്നേ.:6 നാം ഇനി പാപത്തിന്നു അടിമപ്പെടാതവണ്ണം പാപശരീരത്തിന്നു നീക്കം വരേണ്ടതിന്നു നമ്മുടെ പഴയ മനുഷ്യൻ അവനോടുകൂടെ ക്രൂശിക്കപ്പെട്ടു എന്നു നാം* (വിശ്വാസത്താൽ) *അറിയുന്നു.*
*7 അങ്ങനെ മരിച്ചവൻ പാപത്തിൽ നിന്നു മോചനം പ്രാപിച്ചിരിക്കുന്നു.*

മറ്റൊന്നുകൂടി നോക്കാം:

*ഗലാത്യർ 2:19 ഞാൻ ദൈവത്തിന്നായി ജീവിക്കേണ്ടതിന്നു ന്യായപ്രമാണത്താൽ ന്യായപ്രമാണ സംബന്ധമായി മരിച്ചു.*
*20 ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നതു ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു; ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ചു എനിക്കു വേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രേ ജീവിക്കുന്നതു.*

മനുഷ്യൻ പുതുതായിത്തീരുന്നത് വീണ്ടും ജനനത്തിലൂടെയാണ്. അവിടെ പഴയ മനുഷ്യൻ ഇല്ല. അവൻ മരിച്ചു അടക്കം ചെയ്യപ്പെട്ടു ഉയിർത്തെഴുന്നേറ്റു പുതുതായി തീർന്നതാണ്. ആ ജനന തീയ്യതിയാണ് വിശ്വാസി രേഖപ്പെടുത്തേണ്ടത്. വീണ്ടും ജനനം വിശ്വാസത്താൽ സംഭവിക്കുന്ന ഒന്നാണ്. ആ വിശ്വാസം ഒരു വിശ്വാസി എന്നും സൂക്ഷിക്കേണ്ടതുമാണ്. അത് പഴയ മനുഷ്യന്റെ ജനന തിയ്യതിയെ ഓർമ്മിപ്പിക്കുന്നില്ല. ലൌകികജീവിതത്തിലെ സർറ്റിഫിക്കറ്റുകളിൽ വിശ്വാസിക്ക് അത് ഉപയോഗിക്കാം. വിശ്വാസജീവിതം മർമ്മമായി എടുക്കാത്ത നാമമാത്രമായ ക്രിസ്ത്യാനികൾക്ക് ആ തിയ്യതി ആഘോഷിക്കാവുന്നതാണ്. എന്നാൽ ക്രിസ്തുവിൽ പഴയത് മരിച്ചു

പുതുതായിത്തീർന്നിരിക്കുന്നു എന്ന് വിശ്വസിക്കുന്ന വിശ്വാസികൾക്ക് അത് ആകാമോ എന്ന് ജന്മദിനം ആഘോഷിക്കുന്നതിൽ വെമ്പൽ കൊള്ളുന്ന വിശ്വാസ സമൂഹം ചിന്തിക്കേണ്ടതല്ലേ? പഴയ മനുഷ്യന്റെ ജന്മ ദിനത്തിന്, ആഘോഷങ്ങൾക്ക് ആശംസകൾ നേരുന്ന വചനം പ്രസംഗിക്കുന്ന പാസ്റ്റർ സമൂഹങ്ങളും ചിന്തിക്കുമോ?

പഴയനിയമഭക്തനായ ഇയ്യോബ് തന്റെ ജനനദിവസത്തെ ഇങ്ങനെ കാണുന്നുണ്ട്.

***ഇയ്യോബ് 3:3 ഞാൻ ജനിച്ച ദിവസവും ഒരു ആൺ ഉല്പാദിച്ചു എന്നു പറഞ്ഞ രാത്രിയും നശിച്ചുപോകട്ടെ.***

***2കൊരിന്ത്യർ 5:17 ഒരുത്തൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു; പഴയതു കഴിഞ്ഞുപോയി, ഇതാ, അതു പുതുതായി തീർന്നിരിക്കുന്നു.***

പുതിയനിയമത്തിൽ രേഖപ്പെടുത്തിയിട്ടുള്ള ജന്മദിന ആഘോഷം അത്ര സുഖകരമല്ല. സ്നാപകയോഹന്നാന്റെ ശിരസ്സ് ഛേദിക്കപ്പെട്ട ആ ദിവസം ഒരു ജന്മദിന ആഘോഷങ്ങൾ നടക്കുന്ന നാളായിരുന്നു.

പുതിയനിയമ മനുഷ്യന്റെ ആഘോഷങ്ങൾ എല്ലാം വിശ്വാസ ജീവിതമായിരിക്കട്ടെ. എല്ലാം ലളിതമായിരിക്കട്ടെ. കൊറോണയുടെ ഈ സാഹചര്യങ്ങളും പലതും നമ്മെ പഠിപ്പിക്കുന്നില്ലേ? ക്രിസ്തുവിൽ എന്റെ സ്നേഹാശംസകൾ!

############

